

*മകൻ വിനോദ് കുമാർ, വധു ധന്യ എന്നിവർക്കൊപ്പം നായനാർ*

വിശകലനം

**കെ. രാജേശ്വരി**

# വിവാഹ മാമാങ്കവും വിപ്ലവ വിവാഹങ്ങളും

**അഭിഷേക്-ഐശ്വര്യ മാംഗല്യത്തിന് എം.എ. ബേബിയെക്കൂടി പങ്കെടുപ്പിച്ചിരുന്നെങ്കിൽ വിവാഹമാമാങ്കം *കൈരളി-പീപ്പിൾ* ചാനലുകൾ തൽസമയം സംപ്രേഷണം ചെയ്തേനെ. ഈയിടെ ഗാനഗന്ധർവന്റെ മകൻ കല്യാണം കഴിച്ചപ്പോൾ അനാർഭാട വിവാഹം പാർട്ടി ചാനൽ ലൈവായി ടെലികാസ്റ്റ് ചെയ്തു. സാംസ്കാരിക മന്ത്രിയടക്കമുള്ള ധീരസഖാക്കൾ സദ്യ ഉണ്ട് കൈകഴുകുന്നത് കണ്ട് ഉമിനീരിറക്കാൻ ദരിദ്ര നാരായണൻമാർക്കും അവസരം കിട്ടി. ബച്ചൻ ദുഷ്ടൻ *കൈരളി*യെ അടുപ്പിച്ചില്ല. എന്തൊരു ധാർമികാപഭ്രംശം! എന്തൊരു സംസ്കാരലോപം! സർവരാജ്യ തൊഴിലാളികളേ, സംഘടിക്കുവിൻ, അമിതാഭ് ബച്ചനെ അപലപിക്കുവിൻ!**

## 2007 ഏപ്രിൽ 20

ചൈത്രത്തിലെ അവസാന സന്ധ്യ. വെള്ളക്കുതിരമേലേറി വെളുത്ത ഷെർവാണി ധരിച്ച് മുല്ലപ്പൂക്കൾകൊണ്ട് മുഖംമറച്ചെത്തിയ അഭിഷേക് ബച്ചൻ മുൻ ലോക സുന്ദരി ഐശ്വര്യാ റായിക്കു വരണമാല്യം ചാർത്തി. ബനാറസിൽ നിന്നെത്തിയ മഹാപുരോഹിതർ ഹോമകുണ്ഡത്തിൽ അഗ്നിജ്വലിപ്പിച്ചു, അത്യുച്ചത്തിൽ വേദമന്ത്രങ്ങളുരുവിട്ടു. ഗേറ്റിനു വെളിയിൽ തിക്കും തിരക്കുമുണ്ടാക്കിയ ജനത്തെ നിയമപാലകർ ലാത്തിവീശിയോടിച്ചതും അഭിഷേകിന്റെ കാമുകിയെന്നവകാശപ്പെടുന്ന ഒരു ഒരുമ്പിട്ടവൾ ആത്മഹത്യാശ്രമം നടത്തിയതും ചടങ്ങുകൾക്ക് മാറ്റുകൂട്ടി.

ബച്ചന്മാരുടെ ധനസ്ഥിതിക്കും ജനസമ്മതിക്കും ഐശ്വര്യയുടെ ഗ്ലാമറിനുമൊത്ത വിധം വർണശബളമായിരുന്നു ചടങ്ങുകൾ. എന്നിരിക്കിലും നാടടച്ച് ക്ഷണമോ സർവാണി സദ്യയോ ഉണ്ടായിരുന്നില്ല. മുലായംസിംഗ്, അമർസിംഗ്, അനിൽ അംബാനി, സചിൻ ടെണ്ടുൽക്കർ എന്നിവർക്കു പുറമെ സഞ്ജയ് ദത്ത്, അജയ് ദേവ്ഗൺ, കജോൾ, കരൺ ജോഹർ, യാഷ് ചോപ്ര എന്നിങ്ങനെ ഏതാനും സിനിമക്കാർ മാത്രം. ഉസ്താദ് അംജദ് അലിഖാന്റെ മക്കൾ അയ്ൻ അലി ബങ്കാഷ്, അമൻ അലി ബങ്കാഷ് എന്നിവർ ഉണ്ടായിരുന്നു. സാഹിത്യകാരന്മാരടക്കമുള്ള സാംസ്കാരിക നായകർ ആരെയും കണ്ടില്ല.

ബച്ചൻ ക്ഷണിക്കാഞ്ഞതോ അവർ പോകാഞ്ഞതോ എന്നറിയില്ല, നെഹ്റു-ഗാന്ധി രാജകുടുംബത്തിൽനിന്ന് ഒരു കുഞ്ഞും താരവിവാഹത്തിനെത്തിയില്ല. സമാജ്‌വാദി പാർട്ടി യു.പി.എ സർക്കാറിനുള്ള പിന്തുണ പിൻവലിച്ച സാഹചര്യത്തിൽ കല്യാണസദ്യക്ക് എന്തു പ്രസക്തി? ബച്ചൻമാർ മതേതരവാദികളായതുകൊണ്ട് ബി.ജെ.പിക്കാരെ ക്ഷണിച്ചില്ല. മുലായംജിയുടെ ആജന്മ ശത്രു മായാവതിയുടെ കാര്യവും തഥൈവ. 356ാം അനുച്ഛേദപ്രകാരമുള്ള ഗളഹസ്തത്തിൽനിന്ന് യു.പി മന്ത്രിസഭയെ രക്ഷിച്ചതിന്റെ പ്രത്യുപകാരമായിട്ടെങ്കിലും സഖാവ് പ്രകാശ് കാരാട്ടിനെ ക്ഷണിക്കേണ്ടതായിരുന്നു. അക്കൂട്ടത്തിൽ എം.എ. ബേബിയെക്കൂടി പങ്കെടുപ്പിച്ചിരുന്നെങ്കിൽ വിവാഹമാമാങ്കം *കൈരളി-പീപ്പിൾ* ചാനലുകൾ തൽസമയം സംപ്രേഷണം ചെയ്തേനെ. എന്തുചെയ്യാം? അമിതാഭിനറിയില്ല, വിപ്ലവവാണിഭം. അഭിഷേക്-ഐശ്വര്യ മാംഗല്യത്തിന് പ്രകാശിനെ ക്ഷണിച്ചില്ല, വൃന്ദയെ ക്ഷണിച്ചില്ല, ബേബി-ബെറ്റി-ബ്രിട്ടാസുമാരെ ആരെയും ക്ഷണിച്ചില്ല.

പൂജ്യ പൂജാവ്യതിക്രമം കണ്ട് മിണ്ടാതിരിക്കുന്നവരല്ല, ധീരസഖാക്കൾ. താരവിവാഹത്തിന്റെ മൂന്നാംപക്കം *ദേശാഭിമാനി* ഒന്നാംപേജിൽ ആദ്യ വെടിപൊട്ടിച്ചു: ''സ്വർണ നിറത്തിലുള്ള ലോഹപ്പെട്ടി. റിബണഴിച്ചു തുറന്നാൽ മൂന്ന് അറകൾ. ഒന്നിൽ സ്വിറ്റ്സർലൻറിൽനിന്ന് ഇറക്കുമതി ചെയ്ത 24 മിഠായികൾ. മറ്റൊന്നിൽ കൊച്ചുഗണേശവിഗ്രഹം. മൂന്നാമത്തെ അറയിൽ ആറുപേ

ജുള്ള ക്ഷണപത്രം... കുടുംബാംഗങ്ങൾക്കു പുറമെ നൂറു വി.വി.ഐ.പികൾക്കു മാത്രം പ്രവേശനമുള്ള അഭിഷേക് ബച്ചൻ-ഐശ്വര്യാ റായ് വിവാഹത്തിന്റെ ക്ഷണപത്രം ഇങ്ങനെയായാൽ മൂന്നുദിവസം നീളുന്ന വിവാഹമോ?...''

ആർഭാട വിവാഹത്തിന്റെ പ്രത്യാഘാതങ്ങളിലേക്ക് വിരൽചൂണ്ടുന്ന പരമ്പര 'കാണം വിറ്റും കല്യാണം' ഏപ്രിൽ 23 മുതൽ 27 വരെ പ്രസിദ്ധീകരിച്ചു. ''ഏറെ ലളിതമായിരുന്നു കേരളത്തിലെ എല്ലാ സമൂഹങ്ങളിലെയും വിവാഹം. ഇന്നിപ്പോൾ കഥ മാറി. സ്ത്രീധനം നിരോധിച്ചെങ്കിലും അതൊരുവശത്ത് തുടരുന്നതിനിടെ അതിരുകടന്ന ആർഭാടമായി വിവാഹമാമാങ്കങ്ങൾ അരങ്ങുതകർക്കുന്നു. ഏറെ ചെലവുള്ള ക്ഷണക്കത്ത് മുതൽ ആർഭാടം തുടങ്ങുകയായി. കല്യാണത്തലേന്ന് രാത്രിയിലെ മദ്യസൽക്കാരം, പിന്നെ ആട്ടവും പാട്ടും കഥകളിയുമൊക്കെയായി ആഘോഷരാവുകൾ. പൂരാഘോഷങ്ങളെ വെല്ലുംവിധം ആളുകളെ വിളിച്ചുവരുത്തി ശീതീകരിച്ച കല്യാണമണ്ഡപങ്ങളിൽ അരങ്ങേറുന്ന വിവാഹം. ആയിരക്കണക്കിന് രൂപയുടെ പട്ടുസാരിയും കിലോക്കണക്കിന് സ്വർണവും. എണ്ണമറ്റ ധൂർത്തിന്റെ ഒടുങ്ങാത്ത പരമ്പരയായി മാറിക്കഴിഞ്ഞു മലയാളിയുടെയും മംഗല്യമഹാമഹം'': പത്രം പരിതപിച്ചു.

സമീപകാലത്ത് നടന്ന അത്യാർഭാട വിവാഹങ്ങളുടെ ഞെട്ടിപ്പിക്കുന്ന വിശദാംശങ്ങൾ *ദേശാഭിമാനി*യിലുണ്ട്. അഞ്ച് ഉദാഹരണങ്ങൾ (സംക്ഷിപ്തം) നോക്കുക:

തൃശൂർ ജില്ലക്കാരനായ പ്രമുഖ വ്യവസായിയുടെ മകന്റെ വിവാഹം. മുംബൈയിലെ സ്റ്റാർ ഹോട്ടൽ കോംപ്ലക്സിൽ ആയിരക്കണക്കിന് പേർക്കിരിക്കാവുന്ന പന്തലിൽ നടത്തിയതിനു മൊത്തം ചെലവ് മൂന്ന് കോടി ഇന്ത്യൻ രൂപ. മൂന്നുദിവസം നീണ്ട ചടങ്ങുകൾ. അതിഥികൾക്ക് താമസിക്കാൻ സ്റ്റാർ ഹോട്ടലുകൾ. മൂന്നുദിവസവും പ്രമുഖരുടെ കച്ചേരികൾ, നൃത്തം, മറ്റു കലാപരിപാടികൾ. വിവിധ സംസ്ഥാനങ്ങളിൽനിന്നുള്ളവർക്ക് പ്രത്യേക ഭക്ഷണ വിഭവങ്ങൾ. വിളമ്പാൻ പാരമ്പര്യ വേഷമണിഞ്ഞവർ.

കോട്ടയത്തിനടുത്ത് മണർകാട്ട് കരിമണൽ വ്യവസായിയുടെ മകളുടെ കല്യാണം. പതിനായിരം പേർക്കിരിക്കാവുന്ന പന്തൽ. ഇന്ത്യൻ, ചൈനീസ് വിഭവങ്ങൾ ഉൾപ്പെടെ ഭക്ഷണത്തിനു ചെലവായത് 35 ലക്ഷം രൂപ. വിവാഹമണ്ഡപത്തിനു മുന്നിൽ പ്രത്യേകം തയാറാക്കിയ താമരക്കുളം. രണ്ട് പ്രൊഫഷനൽ ട്രൂപ്പുകളുടെ ഗാനമേള. വരനും വധുവിനും ശിങ്കാരിമേളത്തിന്റെ അകമ്പടിയോടെ കുതിരവണ്ടിയിലാണ് യാത്ര ഉദ്ദേശിച്ചത്. പക്ഷേ, മേളം കേട്ട് കുതിര ബഹളംവെച്ചതോടെ അത് ഉപേക്ഷിച്ചു. വധുവിന് പ്രത്യേകം തയാറാക്കിയ വസ്ത്രങ്ങൾക്കു ചെലവായത് രണ്ടു ലക്ഷം രൂപ. ആപാദചൂഡം സ്വർണമണിഞ്ഞല്ല വധു എത്തിയത്. പകരം ലക്ഷങ്ങളുടെ വിലയുള്ള വൈരക്കൽ മാലയണിഞ്ഞായിരുന്നു.

ചങ്ങനാശ്ശേരിക്കടുത്ത് ശാന്തിപുരത്ത് അമേരിക്കൻ മലയാളിയുടെ മകളുടെ വിവാഹത്തിന് ഒരുക്കിയത് 20 ലക്ഷം രൂപ ചെലവിൽ രണ്ട് പന്തലുകൾ. ഒരു പന്തൽ കല്യാണത്തിനും മറ്റേത് കലാപരിപാടികൾക്കും. ചലച്ചിത്ര പിന്നണി ഗായകരുടെ ഗാനമേള. നാലുകെട്ട് മാതൃകയിലൊരുക്കിയ വിവാഹവേദി. വിവാഹത്തിന് മാത്രം ചെലവായത് ഒരുകോടി.

കോട്ടയം ടൗണിൽ വൻകിട ഹോട്ടൽ ഗ്രൂപ്പ് ഉടമയുടെ മകളുടെ വിവാഹം ഒരാഴ്ചയിലേറെ നീണ്ട ചടങ്ങുകളോടെയായിരുന്നു. ഓരോ ദിവസവും വ്യത്യസ്ത കലാപരിപാടികൾ. ചലച്ചിത്ര ഗായകരുടെ ഗാനമേളയും മേളവിദഗ്ധരുടെ തായമ്പകയുമെല്ലാം അരങ്ങേറി. പതിനായിരത്തിലേറെ പേർക്കിരിക്കാവുന്ന പന്തലായിരുന്നു കോട്ടയത്തെ വീട്ടിൽ ഒരുക്കിയത്.

കൊച്ചി നഗരത്തിൽ അടുത്തിടെ നടന്ന പ്രമുഖ വ്യവസായിയുടെ മകളുടെ വിവാഹം. വധു അണിഞ്ഞത് ഏകദേശം 250 പവൻ ആഭരണം. വിവാഹസാരിയുടെ വില ഒരുലക്ഷത്തിനടുത്ത്. വിവാഹവും സൽക്കാരവും നടന്നത് രണ്ടു പഞ്ചനക്ഷത്ര ഹോട്ടലുകളിൽ.

ഇനി, സ്ഥലപരിമിതി നിമിത്തം *ദേശാഭിമാനി* വിട്ടുകളഞ്ഞ ഒരു അനാർഭാട വിവാഹ കഥ. പ്രമുഖ വ്യവസായി, അമേരിക്കൻ മലയാളി, കരിമണൽ വ്യവസായി എന്നിങ്ങനെ സൂചനകളിലൂടെ മാത്രം വധുപിതാക്കളെ പരാമർശിക്കുന്ന കലാപരിപാടി രാജേശ്വരിക്കു തീരെയും വശമില്ലായ്കയാൽ കഥാപാത്രങ്ങളുടെ പേരും വേദിയും തീയതിയും സമയവുമൊക്കെ വെട്ടിത്തുറന്നെഴുതാനാണ് നിശ്ചയിച്ചിട്ടുള്ളത്. സഖാക്കൾ സദയം പൊറുക്കണം.

സഖാവ് എം.കെ. ദാമോദരനാണ് കഥാപുരുഷൻ. മാർക്സിസ്റ്റുകാരൻ, നാസ്തികൻ, അടിയന്തരാവസ്ഥയിൽ ജയിൽവാസം അനുഭവിച്ചയാൾ. ഹൈക്കോടതിയിൽ പറന്നുവെട്ടും അഭിഭാഷകൻ, മുൻ അഡ്വക്കേറ്റ് ജനറൽ. മാർക്സിസ്റ്റ് പാർട്ടിയുടെയും മുരിങ്ങൂർ ധ്യാനകേന്ദ്രത്തിന്റെയും പ്രധാന നിയമോപദേഷ്ടാവ്.

സഖാവിന്റെ ഏക മകൾ തനുശ്രീയുടെ വിവാഹം 2007 ജനുവരി 17 ബുധനാഴ്ച (ലാവലിൻ കേസ് സി.ബി.ഐ അന്വേഷിക്കണമെന്ന് ഹൈക്കോടതി വിധിച്ചതിന്റെ പിറ്റേന്ന്) എറണാകുളം ഇൻഫന്റ് ജീസസ് പള്ളിയിൽ നടന്നു. ക്രിസ്തുമതാചാരപ്രകാരം, തികച്ചും ലളിതമായ ചടങ്ങുകളോടെ. ബന്ധുക്കളും അടുത്ത സുഹൃത്തുക്കളും പാർട്ടിയുടെ അത്യുന്നത നേതാക്കളും മാത്രം പങ്കെടുത്ത ചടങ്ങ്. അനന്തരം, അതിഥികൾക്ക് ഭക്ഷണമൊരുക്കിയത് താജ് റെസിഡൻസി ഹോട്ടലിൽ.

വിവാഹസൽക്കാരം നടന്നത് വൈകീട്ട് കുണ്ടന്നൂരെ ലെ മെറിഡിയൻ ഹോട്ടലിനോട് ചേർന്നുള്ള ഗൾഫാർ ഇന്റർനാഷനൽ കൺവെൻഷൻ സെന്ററിൽ. പൂർണമായും ശീതീകരിച്ച ഓഡിറ്റോറിയം, പതിനായിരക്കണക്കിന് പനിനീർപ്പൂക്കൾ കൊണ്ട് അലങ്കരിച്ച വേദി. സംഗീത പരിപാടി ഒരുക്കിയത് ബാലഭാസ്കർ. സാക്സോഫോണും ചെണ്ടയും ചേർത്ത് ജുഗൽബന്ദി നടത്തിയത് കദ്രിഗോപാൽനാഥും മട്ടന്നൂർ ശങ്കരൻകുട്ടിയും. അമിതാഭ് ബച്ചനെപ്പോലെ കേവലം നൂറ് വി.വി.ഐ.പികളെ വിളിച്ചുനടത്തിയ ഡൂക്ക്ലി പരിപാടിയല്ല. അധ്വാനിക്കുന്ന വർഗത്തിന്റെ അനിഷേധ്യ നേതാക്കളും അഭിഭാഷകരും ന്യായാധിപരും വൈദിക ശ്രേഷ്ഠരുമൊക്കെയായി ആയിരങ്ങൾ പങ്കെടുത്തു. വന്നവർക്കൊക്കെ ഭക്ഷണവും കൊടുത്തു. ഇന്ത്യനും ചൈനീസും കോണ്ടിനെന്റലുമായി നിരവധി വിഭവങ്ങൾ. വായുടെ രുചിയും വയറിന്റെ വലുപ്പവുമനുസരിച്ച് എന്തും കഴിക്കാം.

സൽക്കാരത്തിൽ പങ്കെടുത്ത് മൂക്കറ്റം ഭക്ഷിച്ച് ഏമ്പക്കമിട്ടുപോയവരാണ് *ദേശാഭിമാനി*യിലെ പത്രാധിപ ലേഖക സഖാ

നായനാരുടെ മകൻ വിനോദിന്റെ വിവാഹം നടന്നത് 1998 ഡിസംബർ 26ന്. വധുവിന്റെ കാതിലും കഴുത്തിലും കൈകളിലും കൂടി ആകെ 250 പവന്റെ പണ്ടമേ ഉണ്ടായിരുന്നുള്ളൂ. മെട്രിക് കണക്കിൽ രണ്ടു കിലോഗ്രാം. വധൂവരന്മാരുടെ വർണചിത്രം സിൻഡിക്കേറ്റ് പത്രങ്ങളിൽ കണ്ട് ജനം അൽപമൊന്ന് അന്ധാളിച്ചു. പാർട്ടിക്കകത്ത് വിരുദ്ധ ഗ്രൂപ്പുകാർ ഒന്നും രണ്ടും പറഞ്ഞു.


ESTABLISHED IN 1942
2007 ഏപ്രിൽ 27 വെള്ളി
കുടുംബം മുടിക്കുന്ന ധൂർത്ത്
കാണംവിറ്റും കല്യാണം
3


അഭിഷേക്, ഐശ്വര്യ

ക്കൾ. തനുശ്രീ പരിണയത്തിന് എത്ര രൂപ ചെലവായിക്കാണുമെന്ന് കണക്കുകൂട്ടാൻ മറന്നുപോയതാകാം. പ്രകാശ് കാരാട്ടിനെയും എം.എ. ബേബിയെയും ക്ഷണിക്കാതെ അമിതാഭ് ബച്ചൻ മകൻെറ കല്യാണം ഘോഷിക്കുമെന്ന് സങ്കൽപിക്കാൻ ധൈര്യപ്പെടാഞ്ഞതുമാകാം.

മുതിർന്ന കോൺഗ്രസ് നേതാവും മുൻ മുഖ്യമന്ത്രിയുമായ കെ. കരുണാകരൻെറ മകളുടെ മകൾ ഐശ്വര്യയുടെ വിവാഹം അഞ്ചുകൊല്ലം മുമ്പ് ഇതേ ഗൾഫാർ കൺവെൻഷൻ സെൻററിലാണ് നടന്നത്. ഉള്ളതു പറയണമല്ലോ, ലാളിത്യത്തിൽ കരുണാകർജിയെ ബഹുദൂരം പിന്തള്ളി സഖാവ് ദാമോദരൻ.

മകളുടെ വിവാഹം ലെ മെറിഡിയനിൽ വെച്ച് നടത്തിയതുകൊണ്ട് ദാമോദരൻെറ വിപ്ലവാവേശത്തിനു തേയ്മാനം സംഭവിച്ചെന്നു മാന്യ വായനക്കാർ ധരിച്ചുപോകരുത്. മാർച്ച് 11 ഞായറാഴ്ച എറണാകുളം ഗവൺമെൻറ് ഗസ്റ്റ്ഹൗസ് ഓഡിറ്റോറിയത്തിൽ ഹോട്ടൽ തൊഴിലാളി ഫെഡറേഷൻ സംഘടിപ്പിച്ച സെമിനാറിൽ സഖാവ് വികാരാധീനനായി: രാജ്യം സോഷ്യലിസ്റ്റ് ആദർശങ്ങളിൽനിന്ന് അകന്നുപോകുന്നു, പണക്കാരും പാവങ്ങളും തമ്മിലുള്ള അന്തരം വർധിക്കുന്നു! പട്ടിണിപ്പാവങ്ങളുടെ അവകാശങ്ങൾ ഹനിക്കുന്ന വിധത്തിൽ കോടതി വിധികൾ വന്നുകൊണ്ടേയിരിക്കുന്നു!!

ദാമോദരനെ വിട്ടു പരമ്പരയിലേക്ക് മടങ്ങുക. പൊന്നും പട്ടും വാങ്ങാൻ പൊടിക്കുന്ന ലക്ഷങ്ങളെക്കുറിച്ചാണ് ഏപ്രിൽ 24ലെ ഉപന്യാസമെങ്കിൽ വിവാഹത്തിന് ഹാൾ കിട്ടാനുള്ള പെടാപ്പാടാണ് 25ന് ചർച്ചാവിഷയം. സ്വർണത്തിന് വിലക്കൂടുതലുള്ള കാലത്തുപോലും 25 പവനാണ് ഭൂരിഭാഗം പേരും വാങ്ങുന്നത്. 125 പവൻ വരെ വാങ്ങുന്നവരുണ്ട്. ഈയിടെയായി ഡയമണ്ട് വാങ്ങുന്നവരുടെ എണ്ണവും വർധിച്ചിട്ടുണ്ട്. വിവാഹത്തോടനുബന്ധിച്ച് വധുവിനും വീട്ടുകാർക്കുമായി വാങ്ങുന്ന വസ്ത്രത്തിന് ഇടത്തരം കുടുംബം 50,000 രൂപവരെ ചെലവഴിക്കുന്നുണ്ട്. ഉയർന്ന വരുമാനക്കാർ ലക്ഷങ്ങൾ തന്നെ പൊടിക്കുന്നു.

ഓഡിറ്റോറിയങ്ങളിൽ ശരാശരി വാടക 15,000 രൂപയാണ്. ഇത് ഹാൾ വാടക മാത്രം. വിവാഹസദ്യയുടെ ചെലവ് അമ്പതിനായിരത്തിനും ഒരു ലക്ഷത്തിനുമിടക്കു വരും. കോഴിക്കോട് കോർപറേഷൻ വക ടാഗോർ ഹാളിന് വാടക 20,086 രൂപയാണ്. വൈദ്യുതി ചാർജ് പുറമെ. സ്വകാര്യ എ.സി. ഓഡിറ്റോറിയത്തിൻെറ വാടക 26,500 രൂപ. പാലക്കാട് ജില്ലയിൽ ചെറുതും വലുതുമായി അഞ്ഞൂറിലധികം കല്യാണമണ്ഡപങ്ങളുണ്ട്. ഇതിൽ 80 എണ്ണം വൻകിട. പാലക്കാട് പ്രസന്നലക്ഷ്മി കല്യാണമണ്ഡപത്തിൽ വാടക 30,000 രൂപയും നികുതിയും. ഒരാൾക്ക് സദ്യക്ക് 75 രൂപയാകും.

''തൃശൂരിൽ വിവാഹഹാളിൻെറ വാടക പതിനായിരത്തിൽ തുടങ്ങി ഒന്നരലക്ഷം രൂപ വരെയുണ്ട്. തൃശൂരിലെ ക്ഷേത്രം വകയായുള്ള വിവാഹമണ്ഡപത്തിന് ഉപകരണങ്ങളടക്കം ഓരോ പ്ലേറ്റിനും 300 മുതൽ 500 രൂപ വരെ ഈടാക്കി വിവാഹസദ്യ ഒരുക്കിക്കൊടുക്കുന്ന അരഡസനോളം ഹോട്ടലുകൾ തൃശൂർ നഗരത്തിലുണ്ട്. മാസങ്ങൾക്കു മുമ്പേ ബുക്കുചെയ്തില്ലെങ്കിൽ ഇവിടങ്ങളിലൊന്നും ഇടംകിട്ടില്ല...'' പറയുന്നത് *ദേശാഭിമാനി*യാണ്. സത്യമാകാനേ തരമുള്ളൂ.

തൃശൂരെ പ്രധാന കല്യാണമണ്ഡപങ്ങൾ മൂന്നെണ്ണം ദേവസ്വം വകയാണ്- പുഷ്പാഞ്ജലി, നീരാഞ്ജലി, കൗസ്തുഭം. പിന്നെ കൂർക്കഞ്ചേരിയിലെ എസ്.എൻ.ഡി.പി വക ഓഡിറ്റോറിയം. ഇവയിൽ ഏറ്റവും വലുതും വാടക കൂടിയതും തിരുവമ്പാടിയുടെ കൗസ്തുഭം ഓഡിറ്റോറിയം.

കൗസ്തുഭത്തിൽ വെച്ചാണ് സഖാവ്

ഇ.കെ. നായനാരുടെ മകൻ വിനോദിന്റെ വിവാഹം നടന്നത്. 1998 ഡിസംബർ 26ന്. വധുവിന്റെ കാതിലും കഴുത്തിലും കൈകളിലും കൂടി ആകെ 250 പവന്റെ പണ്ടമേ ഉണ്ടായിരുന്നുള്ളൂ. മെട്രിക് കണക്കിൽ രണ്ടു കിലോഗ്രാം. വധൂവരന്മാരുടെ വർണചിത്രം സിൻഡിക്കേറ്റ് പത്രങ്ങളിൽ കണ്ട് ജനം അൽപമൊന്ന് അന്ധാളിച്ചു. പാർട്ടിക്കകത്ത് വിരുദ്ധ ഗ്രൂപ്പുകാർ ഒന്നും രണ്ടും പറഞ്ഞു.

ഏറമ്പാല കൃഷ്ണൻനായനാരെ നമുക്കറിയാം. അദ്ദേഹം കറതീർന്ന കമ്യൂണിസ്റ്റാണ്, കയ്യൂർ സമരനായകനാണ്, മുനയൻകുന്നു സമരകാലത്ത് കൊടും കാട്ടിൽ രണ്ടാഴ്ച ചക്കപ്പഴം മാത്രം തിന്നു ജീവിച്ചയാളാണ്. ''മുഖ്യമന്ത്രിമാരിൽ ഇ.എം.എസും അച്യുതമേനോനും ഞാനും മാത്രമാണ് സത്യസന്ധർ'' എന്നു പ്രഖ്യാപിക്കുകപോലും ചെയ്തിട്ടുണ്ട്. മഹാത്മജിക്ക് കസ്തൂർബയെന്നപോലെയാണ് നായനാർക്ക് ശാരദ ടീച്ചർ. സഖാവോ ടീച്ചറോ സ്വർണത്തിനും പണത്തിനും കണക്കുപറയില്ല, ആർഭാട വിവാഹത്തെ ഒരുവിധത്തിലും പ്രോത്സാഹിപ്പിക്കില്ല.

വിനോദിന്റെ ഭാര്യവീട്ടുകാർ ചുറ്റുപാടുള്ള കൂട്ടരാണ്. അവർ കുറച്ച് പണ്ടം പണിയിച്ചു പെൺകുട്ടിയുടെ ദേഹത്തണിയിച്ചു. നമുക്കെന്തു ചെയ്യാൻ സാധിക്കുമെടോ? നായനാർ ചോദിച്ചു. അതോടെ വിവാദം കെട്ടടങ്ങി.

നായനാരുടെ ചുവടുപിടിച്ച് ധനമന്ത്രി ശിവദാസമേനോൻ ദൗഹിത്രി നീതയുടെ കല്യാണം നടത്തിയപ്പോൾ പൊല്ലാപ്പായി. നായനാർക്ക് എന്തു വിഡ്ഢിത്തവും പറയാം, പ്രവർത്തിക്കാം: ലൈസൻസുണ്ട്. മേനോൻ മാഷിനോട് പാർട്ടി വിശദീകരണം ചോദിച്ചു. എന്തിനിത്ര ആർഭാടം? അതും സംസ്ഥാനം കടുത്ത സാമ്പത്തിക പ്രതിസന്ധി നേരിടുമ്പോൾ?

0 x 0 x 0 x 0 = 0 എന്ന സങ്കീർണ സമവാക്യംകൊണ്ട് ഗണിതശാസ്ത്രത്തിന് നിസ്തുല സംഭാവനയർപ്പിച്ച മേനോന്മാഷുണ്ടോ പാർട്ടിയുടെ സിംപിൾ ചോദ്യത്തിനു മുന്നിൽ ചൂളുന്നു? പേരമകളുടെ പുതിയാപ്ല മുസൽമാനാണ്, മതസൗഹാർദം നിലനിറുത്താൻ വേണ്ടിയാണ് അസാരം ആർഭാടം എന്ന് മറുപടി നൽകി. അക്ബർ പാദുഷ മുതൽ കെ.ഇ.എൻ. കുഞ്ഞഹമ്മദുവരെയുള്ളവർ എന്തെന്തു ത്യാഗങ്ങൾ സഹിച്ചാണ് ഇന്നാട്ടിൽ ഹിന്ദു-മുസ്‌ലിം മൈത്രിയുണ്ടാക്കുന്നതെന്ന് അറിയാവുന്നതിനാൽ പാർട്ടി ക്ഷമിച്ചു, മാപ്പുകൊടുത്തു.

മാഷിന്റെ ദൗഹിത്രൻ ശിവ് ഒരു മദാമ്മയെ പരിണയിച്ചപ്പോഴുമുണ്ടായി അൽപസ്വൽപം അധികച്ചെലവ്. മൂത്ത മകളുടെ മകളോട് ക്ഷമിക്കാമെങ്കിൽ രണ്ടാമത്തെ മകളുടെ മകനോടും ക്ഷമിക്കാൻ പാർട്ടി ബാധ്യസ്ഥം. ഇത് മതസൗഹാർദത്തിന്റേതിനേക്കാൾ അന്താരാഷ്ട്ര സമാധാനത്തിന്റെ പ്രശ്നമായതുകൊണ്ട് പ്രത്യേകിച്ചും.

ലാളിത്യത്തിന്റെ വഴിയിലേക്ക് മടങ്ങാം എന്ന ആഹ്വാനത്തിലാണ് പരമ്പര അവസാനിക്കുന്നത്: ''സാധാരണക്കാരെ സംബന്ധിച്ച് വിവാഹം അവരുടെ ജീവിതത്തിലെ ഒരു പ്രധാന കാര്യം തന്നെയാണ്. അത് ആർഭാടരഹിതമായും മാതൃകാപരമായും നടത്തുകയെന്നതാണ് കേരളം ശീലിക്കേണ്ടത്. ഒട്ടേറെ മാതൃകാ വിവാഹങ്ങൾ നടന്ന നാടാണിത്. ലളിതമായ ചടങ്ങുകളോടെ നാലാളെ അറിയിച്ച് വിവാഹം നടത്തുന്നതിൽ തെറ്റൊന്നുമില്ല. അനാവശ്യ ചെലവുകളും ആർഭാടങ്ങളും ഒഴിവാക്കി, നാട്ടുകാരുടെയും അയൽക്കാരുടെയും സഹകരണത്തോടെ, കൂട്ടായ്മയായി വിവാഹങ്ങൾ നടത്താം. ആവശ്യമായ ചെറിയ ചെലവുകൾക്ക് പരസ്പര സഹകരണത്തോടെ പണംകണ്ടെത്താം...''

അഭിഷേക്-ഐശ്വര്യ വിവാഹ ചടങ്ങുകളെ അപലപിച്ചവർ മൃണാൾസെൻ, കിരൺ നഗർകർ, പരിതോഷ് സെൻ, സുനിൽ ഗംഗോപാധ്യായ, അരവിന്ദ് കൃഷ്ണ, പ്രഭാഷ് ജോഷി... എല്ലാവരും സാംസ്കാരിക നായകർ; താരവിവാഹത്തിന് ക്ഷണിക്കപ്പെടാഞ്ഞവരും; വ്യത്യാസം ഒന്നേയുള്ളൂ- ആർഭാടത്തെയാണ് പി. രാജീവ് എതിർക്കുന്നത്, അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയുമാണ് മേൽപറഞ്ഞ ബുദ്ധിജീവികൾ അപലപിച്ചത്. ഇപ്പോൾ മനസ്സിലായോ, ബുദ്ധിജീവികൾ വാഴക്കൃഷി നടത്തണമെന്ന് ദേവസ്വം മന്ത്രി പറഞ്ഞതിന്റെ പൊരുൾ?



അനാർഭാട വിവാഹങ്ങൾ കൊണ്ട് മാതൃകകാണിച്ച എ.കെ.ജി-സുശീല, ബിനോയ് വിശ്വം-ഷൈല സി. ജോർജ്, ഗ്രാമപ്രകാശ്-ബീന ദമ്പതികളെക്കുറിച്ചും പള്ളം കുടുംബത്തെപ്പറ്റിയുമുള്ള കുറിപ്പുകൾ പരമ്പരക്കൊപ്പമുണ്ട്. എം.സി. ജോസഫൈൻ, ജസ്റ്റിസ് ഡി. ശ്രീദേവി, കെ.കെ. ശൈലജ ടീച്ചർ എന്നീ മഹതികളുടെ അഭിപ്രായങ്ങളും വായിക്കാം.

ഏപ്രിൽ 26ലെ പത്രത്തിൽ ഡോ. സുകുമാർ അഴീക്കോടിന്റെ ചെറുലേഖനവുമുണ്ട്: ''കോടികളുടെ ആർഭാട ചടങ്ങുകൊണ്ടൊന്നും രണ്ട് ഹൃദയങ്ങളെ അടുപ്പിക്കാനാവില്ല. ഇതു കഴിഞ്ഞ് രണ്ടാംദിവസം പിരിഞ്ഞുപോകുന്ന ദമ്പതികൾ എത്രയാണ്? വിവാഹധൂർത്തിന്റെ അടിത്തട്ടിലുള്ളത് ഉപഭോഗ സംസ്കാരമാണ്. സമ്പത്തിന്റെ പ്രകടനം. സമുദായത്തിൽ സ്ഥാനം നേടുന്നതിനാണ്...''

ഇതുകൊണ്ടൊന്നും അരിശംതീരാഞ്ഞ് ഏപ്രിൽ 27ന് *ദേശാഭിമാനി* മുഖപ്രസംഗം എഴുതി, 'കുടുംബം മുടിക്കുന്ന ധൂർത്ത്' എന്ന ശീർഷകത്തിൽ. അഭിഷേക്-ഐശ്വര്യ വിവാഹമാണ് ഇത്തരമൊരന്വേഷണത്തിന് പ്രേരകമായതെന്ന് പത്രാധിപർ തുറന്നു പറയുന്നു: ''... വിവാഹത്തെയും എങ്ങനെ പണം വാരാവുന്ന ഉപാധിയാക്കാമെന്നാണ് ബച്ചൻ അന്വേഷിച്ചത്. ക്രിക്കറ്റ് മാമാങ്കങ്ങളുടെ തൽസമയ സംപ്രേഷണം വിൽക്കുന്നതുപോലെ വിവാഹ ചടങ്ങിന്റെ വീഡിയോ റെക്കോർഡിംഗും വിറ്റ് ബച്ചൻ പുതിയ മാതൃക സൃഷ്ടിച്ചു...''

വിവാഹച്ചടങ്ങുകളുടെ വീഡിയോ അവകാശം വിറ്റതിലാണ് പാർട്ടി പത്രത്തിനു രോഷമെന്നു സ്പഷ്ടം. ഈയിടെ ഗാനഗന്ധർവന്റെ മകൻ കല്യാണം കഴിച്ചപ്പോൾ എന്തുസംഭവിച്ചു? അനാർഭാട വിവാഹം നമ്മുടെ പാർട്ടി ചാനൽ ലൈവായി ടെലികാസ്റ്റ് ചെയ്തു. വധു അണിഞ്ഞ പട്ടുവസ്ത്രങ്ങളുടെ മിനുപ്പും സ്വർണാഭരണങ്ങളുടെ ഫാഷനും കണ്ട് മനസ്സിലാക്കാൻ ഭൂമിമലയാളത്തിൽ സകല മഹിളാമണികൾക്കും സാധിച്ചു. സാംസ്കാരിക മന്ത്രിയടക്കമുള്ള ധീരസഖാക്കൾ സദ്യ ഉണ്ട് കൈകഴുകുന്നത് കണ്ട് ഉമിനീരിറക്കാൻ ദരിദ്ര നാരായണൻമാർക്കും അവസരം കിട്ടി. ബച്ചൻ ദുഷ്ടൻ ധനദുർമോഹംമൂലം *കൈരളി*യെ അടുപ്പിച്ചില്ല. എന്തൊരു ധാർമികാപഭ്രംശം! എന്തൊരു സംസ്കാരലോപം! സർവരാജ്യ തൊഴിലാളികളേ, സംഘടിക്കുവിൻ, അമിതാഭ് ബച്ചനെ അപലപിക്കുവിൻ!

വാൽക്കഷണം: മെയ് ഏഴിന്റെ ലക്കം *ഔട്ട്‌ലുക്ക്* കാണുക. അഭിഷേക്-ഐശ്വര്യ വിവാഹ ചടങ്ങുകളെ അപലപിക്കുന്നവർ മൃണാൾസെൻ, കിരൺ നഗർകർ, പരിതോഷ് സെൻ, സുനിൽ ഗംഗോപാധ്യായ, അരവിന്ദ് കൃഷ്ണ മെഹ്റോത്ര, രാജേന്ദ്ര യാദവ്, പ്രഭാഷ് ജോഷി, ജഹാംഗീർ സബാവാല... എല്ലാവരും സാംസ്കാരിക നായകർ; താരവിവാഹത്തിന് ക്ഷണിക്കപ്പെടാഞ്ഞവരും. വ്യത്യാസം ഒന്നേയുള്ളൂ- ആർഭാടത്തെയാണ് പി. രാജീവ് എതിർക്കുന്നത്, അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയുമാണ് മേൽപറഞ്ഞ ബുദ്ധിജീവികൾ അപലപിച്ചത്. ഇപ്പോൾ മനസ്സിലായോ, ബുദ്ധിജീവികൾ വാഴക്കൃഷി നടത്തണമെന്ന് ദേവസ്വം മന്ത്രി പറഞ്ഞതിന്റെ പൊരുൾ?